# ചട്ടമ്പിസ്വാമികൾ പുതുയുഗ പ്രവാ



ഡോ. ആർ. രാമൻ നായർ
9387826738

അതിപ്രാചീനകാലംതൊട്ടേ ഭാരതം വലിയ ചിന്തകന്മാർക്കു ജന്മം നൽകിയിട്ടുണ്ട്. ശ്രീബുദ്ധൻ, വർദ്ധമാന മഹാവീരൻ, ശങ്കരാചാര്യർ, മാധ്വാചാര്യൻ തുടങ്ങിയവർ ചിലർ മാത്രമാണ്. അവരുടെ ചിന്തകൾ കാലവും ഭൂമിശാസ്ത്രപരമായ അതിരുകളുംകടന്ന് സർവത്ര വ്യാപിച്ചു. അത് ഈ രാജ്യത്തിന്റെ മഹത്വത്തെപ്പറ്റിയുള്ള ബോധം എങ്ങും സൃഷ്ടിച്ചു. ശങ്കരാചാര്യർ തുടങ്ങിയവർ വ്യാഖ്യാനിച്ച് അവതരിപ്പിച്ച ഉപനിഷത്തുകളിലെയും ഭഗവദ്ഗീതയിലെയും അദ്വൈതതത്ത്വശാസ്ത്രം, ലോകമാകമാനമുള്ള മതചിന്തകളെ മാത്രമല്ല, സാമൂഹികരാഷ്ട്രമീമാംസകളെപ്പോലും സ്വാധീനിച്ചു. രാമകൃഷ്ണപരമഹംസർ, വിവേകാനന്ദൻ, രമണമഹർഷി, മഹാത്മാഗാന്ധി, ദയാനന്ദസരസ്വതി, അയ്യാസ്വാമികൾ, വൈകുണ്ഠസ്വാമികൾ, ചട്ടമ്പിസ്വാമികൾ, നാരായണഗുരു മുതലായവരും അദ്വൈതവേദാന്തചിന്തകളെ മത സാമൂഹ്യപരിഷ്കരണ പ്രവർത്തനങ്ങൾക്കുള്ള അടിത്തറയായി ഉപയോഗിച്ചു. ഇവരിൽ കേരളത്തിൽനിന്നുള്ള അസാധാരണനായ സാമൂഹ്യപരിഷ്കർത്താവും ആദ്ധ്യാത്മികാചാര്യനുമായിരുന്നു ചട്ടമ്പിസ്വാമികൾ. അദ്ദേഹത്തിന്റെ ചിന്തകളും പ്രവർത്തനങ്ങളും കേരളത്തിൽ അനേകം സാമൂഹ്യ, മത, സാംസ്കാരിക, രാഷ്ട്രീയ സംഘടനകൾക്കും പ്രസ്ഥാനങ്ങൾക്കും പ്രചോദനം നൽകി. സമൂഹത്തിൽ പാർശ്വവൽക്കരിക്കപ്പെട്ടിരുന്ന ഒരു വലിയ ജനവിഭാഗത്തിന് അദ്ദേഹം ഇദംപ്രഥമമായി ഉണർവ്വിന്റെ ശബ്ദം നൽകി.

ചട്ടമ്പിസ്വാമി മുപ്പതോളം കൃതികൾ രചിച്ചിട്ടുണ്ട്. ആ കൃതികളുടെ വൈവിദ്ധ്യം പ്രകടമാക്കുന്നത് സ്വാമിയുടെ ജ്ഞാനത്തിന്റെ ആഴവും പരപ്പുമാണ്. മലയാളം, തമിഴ്, സംസ്കൃതം എന്നീ ഭാഷകൾ കൈകാര്യംചെയ്യുന്ന കാര്യത്തിൽ സ്വാമി ഒരുപോലെ

ഏപ്രിൽ 7
ചട്ടമ്പിസ്വാമി
സമാധിദിനം



## ൾ
## വാ ചകൻ

സമർത്ഥനായിരുന്നു. തങ്ങളെ പീഡിപ്പിച്ചുകൊണ്ടിരുന്ന കാലഹരണപ്പെട്ട ആചാരങ്ങളെയും മതവിശ്വാസങ്ങളെയും പറ്റി ഒരു വീണ്ടുവിചാരത്തിനു ജനങ്ങളെ പ്രേരിപ്പിക്കുന്നതിനു സഹായകമായിത്തീർന്നിരുന്നു സ്വാമിയുടെ കൃതികൾ. അവയിലൂടെ ഹൈന്ദവ ആദ്ധ്യാത്മിക സ്വാധീനത്തിന്റെ ഒരു വേലിയേറ്റംതന്നെ സൃഷ്ടിക്കപ്പെട്ടു. ഒരെഴുത്തുകാരന്റെ ലാവണ്യസങ്കല്പമൊന്നും നാം സ്വാമിയുടെ കൃതികളിൽ കണ്ടെന്നുവരില്ല. ഒരു തികഞ്ഞ സത്യാന്വേഷിയെ, വിപ്ലവകാരിയെ, ഒരു മനുഷ്യസ്നേഹിയെ തീർച്ചയായും നമുക്കതിൽ കാണാം. നമ്മുടെ പ്രാചീനകൃതികൾ പകർന്നുതന്ന കർത്തവ്യബോധം സ്വാമിയുടെ കൈകളിലൂടെ സൗന്ദര്യവും തേജസ്സും ആർജ്ജിച്ചു. സ്വാമിയുടെ കൃതികളിലെ ഭാഷയുടെ ശക്തിയും വിശുദ്ധിയും നമ്മെ തികച്ചും ബോധവാന്മാരാക്കുന്ന ചിന്തകളുടെ കരുത്തും ആഴവും, നമ്മുടെ നാടിന്റെ മത-ചരിത്ര-സംസ്കാര സംബന്ധിയായ സാഹിത്യത്തിലെ ഒരു സമുന്നതസ്ഥാനത്തിന് അവയെ അർഹമാക്കുന്നു.

കത്തോലിക്കാസഭയുടെ നിഷ്ഠൂരതയെ എതിർത്തുകൊണ്ട് ബൈബിളിന്റെ പൊരുളെന്തെന്നു വ്യാഖ്യാനിച്ച മാർട്ടിൻ ലൂഥർ, എല്ലാ ക്രിസ്ത്യാനികളും ബൈബിൾ സ്വതന്ത്രമായി പഠിക്കണമെന്നു പ്രഖ്യാപിച്ചു. ഇതു പ്രൊട്ടസ്റ്റന്റു മതത്തിനു ജന്മംനൽകി. അതിനെക്കാൾ ശക്തിമത്തായ പരിഷ്കരണത്തിനാണ് ദക്ഷിണഭാരതത്തിൽ വേദാധികാരനിരൂപണം വിത്തുപാകിയതെന്ന് പറഞ്ഞാൽ അതിൽ ഒട്ടും അതിശയോക്തിയില്ല.

അടിസ്ഥാനപരമായി സ്വാമിയുടെ ജീവിതോദ്ദേശ്യവും അദ്ദേഹം തന്നുപോയ സന്ദേശവും ആ കാലഘട്ടത്തിലെ മറ്റ് ആത്മീയനേതാക്കളുടേതിൽനിന്നു ഭിന്നമായിരുന്നില്ല. എന്നാൽ അവയുടെ രൂപസംവിധാനത്തിലെ വ്യത്യാസങ്ങൾ അവരുടെ പ്രവർത്തനശൈലികളെ ഓരോരുത്തരുടേതിൽനിന്നും അല്പസ്വല്പം വ്യത്യസ്തമാക്കാതേയുമിരുന്നില്ല; എന്നാൽ ലക്ഷ്യം ഏകമുഖമായിരുന്നു. 19ാം നൂറ്റാണ്ടിൽ ഇവിടെ ആധിപത്യംസ്ഥാപിച്ച പാശ്ചാത്യസംസ്കാരം ഉയർത്തിയ വെല്ലുവിളികളെ നേരിടുന്നതിന് സമൂഹത്തെ സജ്ജമാക്കുക എന്നതായിരുന്നു അവരെല്ലാം ഏറ്റെടുത്ത ജീവിതധർമ്മം. സ്വന്തം അന്ധവിശ്വാസങ്ങളെക്കൊണ്ടും മറ്റുമതങ്ങളുടെ ആക്രമണംകൊണ്ടും ഹിന്ദുമതം അപ്പോഴേക്കും ഏറെ ദുർബ്ബലമായിക്കഴിഞ്ഞിരുന്നു. ആ പതനത്തിൽനിന്നും സ്വാമി പ്രായോഗിക അദ്വൈതത്തിന്റെ ജീവരക്തംനൽകി ഹിന്ദുമതത്തെ സ്ഫുടംചെയ്തെടുത്തു. മതത്തെ ശരിയായി വ്യാഖ്യാനിച്ചുകൊണ്ടു് അതിന്റെ അടിസ്ഥാനത്തിൽ സമൂഹ്യപുനർനിർമ്മാണത്തിനു തുടക്കംകുറിക്കുന്ന പ്രസ്ഥാനത്തിനു സ്വാമി ബീജാവാപംചെയ്തു. അങ്ങനെ സ്വാമി കേരളത്തിന്റെ പുതുയുഗപ്പിറവിയുടെ പ്രവാചകനായി.

ചട്ടമ്പിസ്വാമി ഭാരതചരിത്രത്തിൽ, പ്രത്യേകിച്ച് കേരളചരിത്രത്തിൽ വഹിച്ച പങ്ക് എന്തായിരുന്നു എന്ന് ഇപ്പോഴും ഗൗരവപൂർവം വിലയിരുത്തപ്പെട്ടിട്ടില്ല. നാരായണഗുരുവിന്റെ കാര്യത്തിലെന്നപ്പോലെത്തന്നെ സ്വാമിയും ചില ഇടുങ്ങിയ വിഭാഗീയ മനഃസ്ഥിതിയോടെയാണ് വീക്ഷിക്കപ്പെടുന്നത്. ഈ സമീപനം അവരുടെ സംഭാവനകളെ പ്രസിദ്ധിയുടെ ഉജ്ജ്വലതേജസ്സിൽ പൂർണ്ണശക്തിയോടെ പ്രത്യക്ഷപ്പെടുന്നതിനെ തടസ്സപ്പെടുത്തുന്നു. പലരും ഇപ്പോഴും ഗുരുവിനെ വെറും ഈഴവസ്വാമിയായും ചട്ടമ്പിസ്വാമിയെ വെറും ചൂത്ത(ശൂദ്ര) സ്വാമിയായും മാത്രമാണ് കരുതിവരുന്നത്.

**ചട്ടമ്പിസ്വാമിയുടെയും നാരായണഗുരുവിന്റെയും ഭൂരിപക്ഷം ശിഷ്യന്മാരും അവരുടെ ശിക്ഷണങ്ങളാലും പ്രബോധനങ്ങളാലും പ്രഭാവിതരായി പിന്നീടു വിപ്ലവകാരികളായി മാറുകയും നാടിന്റെ സ്വാതന്ത്ര്യത്തിനും സാമൂഹ്യസമത്വത്തിനും ജനായത്തഭരണത്തിനും വേണ്ടി സമരം നയിക്കുകയും ചെയ്തു.**

ചട്ടമ്പിസ്വാമിയുടെയും നാരായണഗുരുവിന്റെയും ഭൂരിപക്ഷം ശിഷ്യന്മാരും അവരുടെ ശിക്ഷണങ്ങളാലും പ്രബോധനങ്ങളാലും പ്രഭാവിതരായി പിന്നീടു വിപ്ലവകാരികളായി മാറുകയും നാടിന്റെ സ്വാതന്ത്ര്യത്തിനും സാമൂഹ്യസമത്വത്തിനും ജനായത്തഭരണത്തിനുംവേണ്ടി സമരംനയിക്കുകയും ചെയ്തു. ഈ മഹാന്മാരായ ആദ്ധ്യാത്മികാചാര്യന്മാരിൽ നിന്ന് ഉറന്നൊഴുകിയ മനുഷ്യവർഗ്ഗസ്നേഹമാണ് സംസ്ഥാനത്തു പിന്നീടു രൂപംകൊണ്ട രാഷ്ട്രീയപ്രസ്ഥാനങ്ങൾക്കു പ്രചോദനമായത്.

ഇപ്പോൾ നമ്മുടെ ജീവിതത്തിനു കരഗതമായിരിക്കുന്ന പുരോഗമനാത്മകവും സഹായകരവുമായ പരിതഃസ്ഥിതികളിൽ അഭിരമിക്കുമ്പോൾ, ഇത്തരം ഒരന്തരീക്ഷം സൃഷ്ടിക്കാൻവേണ്ടി തങ്ങളുടെ ജീവിതം ഹോമിച്ച മഹാപുരുഷന്മാരെ നന്ദിയോടെയും ആദരവോടെയും നാം ഓർക്കണം. സ്വാമിയെ ഈശ്വരാവതാരമായി ചിത്രീകരിക്കുകയോ, അല്ലെങ്കിൽ അദ്ദേഹത്തിന്റെ അലൗകിക സിദ്ധികൾ വർണ്ണിക്കപ്പെടുകയോ ചെയ്തില്ലെങ്കിൽ അദ്ദേഹത്തിന്റെ മഹത്വത്തെയും പ്രാധാന്യത്തെയും അതു ബാധിക്കുമെന്നു കരുതുന്നത് തികഞ്ഞ മൗഢ്യമാണ്. വാസ്തവത്തിൽ അദ്ദേഹം നമുക്ക് പ്രധാനമായും സ്വീകാര്യനാകുന്നത് ഒരു ദിവ്യാവതാരമെന്ന നിലയ്ക്കല്ല; പിന്നെയോ ഒരതിസാധാരണജീവിതത്തിൽ നിന്ന് വെറും പൂജ്യത്തിൽ നിന്ന് സമത്വസുന്ദരമായ ഒരു വലിയ ലോകം സൃഷ്ടിച്ചു തന്ന പ്രതിഭാശാലി എന്ന നിലയ്ക്കാണ്.